ളികളും തിമോത്തിയോസ് അന്തിക്രിസ്തു ആണെന്നു വിധിച്ചുകൊണ്ട് മറുപടി കൊടുത്തു. എന്നാൽ പൗരസ്ത്യരിൽ ഭൂരിപക്ഷവും മാർ തിമോത്തിയോസിനെ അലക്സാന്ത്രിയായുടെ പാത്രിയർക്കീസായി ഉറപ്പിക്കണമെന്നാവശ്യപ്പെട്ടു. പ്രശ്നത്തിന് ഒരു പരിഹാരവും കാണുവാൻ ചക്രവർത്തിക്ക് കഴിഞ്ഞില്ല. ഏ. ഡി. 459 അവസാനമായപ്പോഴേക്കും ലിയോ പാപ്പായുടെയും അനാത്താലിയോസ് പാത്രിയർക്കീസിന്റെയും പ്രേരണയാൽ ലിയോ ഒന്നാമൻ ചക്രവർത്തി തിമോത്തിയോസിനെ ഗാംഗ്റായിലേക്കു നാടുകടത്തി. തങ്ങളുടെ പാത്രിയർക്കീസിനെ വീണ്ടുകിട്ടുന്നതിനുവേണ്ടി വിശ്വാസികൾ ആവശ്യപ്പെടുകയും തന്മൂലം ഉണ്ടായ ലഹളയിൽ പതിനായിരത്തിലധികം പേർ കൊല്ലപ്പെടുകയും ചെയ്തു. ലഹളയുടെ ഒടുവിൽ പട്ടാളക്കാർ തിമോത്തിയോസിനെ തങ്ങളുടെ ശക്തിയുപയോഗിച്ച് പട്ടണത്തിൽ നിന്നു മാറ്റി.

### വീണ്ടും പുതിയ സംഭവവികാസങ്ങൾ

മാർ തിമോത്തിയോസിന്റെ സ്ഥാനത്തു കൽക്കദൂന്യാ അനുകൂലിയായ മറ്റൊരു തിമോത്തിയോസ് സാലോഫാസിയോലസിനെ അലക്സാന്ത്രിയായിൽ പ്രോട്ടീരിയോസിന്റെ പിൻഗാമിയായി വാഴിച്ചു. ഇദ്ദേഹത്തേയും വിശ്വാസികൾ അംഗീകരിച്ചില്ല. മാർ തിമോത്തിയോസ് ദീർഘകാലം പ്രവാസത്തിൽ കഴിയേണ്ടിവന്നു. ലിയോ ഒന്നാമൻ ചക്രവർത്തി 475 -ൽ ദിവംഗതനാകുകയും ബാസിലിസ്കസ് കുസ്തന്തീനോസ്പോലിസിൽ രാജാവാകുകയും ചെയ്തു. ബാസിലിസ്കസ് ചക്രവർത്തി നാടു കടത്തപ്പെട്ട എല്ലാ മെത്രാന്മാരെയും തിരിച്ചുവിളിച്ചു. മാർ തിമോത്തിയോസ് ആ സമയം വളരെ വൃദ്ധനായിരുന്നു. അദ്ദേഹം തിരിച്ചുവന്നപ്പോൾ പ്രവാസസ്ഥലത്തുനിന്നു മാർ ദിയസ്കോറോസിന്റെ തിരുശേഷിപ്പുകൾ കൂടി കൊണ്ടുവന്ന് അവയെ അലക്സാന്ത്രിയായിൽ അദ്ദേഹത്തിന്റെ മുൻഗാമികളുടെ കബറിടങ്ങളുടെ അടുത്തു അടക്കം ചെയ്തു. പട്ടണത്തിലേക്കു വന്ന തിമോത്തിയോസിനെ വിശ്വാസികളും രാജകൊട്ടാരവും വളരെ ഭക്ത്യാദരവുകളോടെയാണു സ്വീകരിച്ചത്.

ബാസിലിസ്കസ് ചക്രവർത്തിക്കു ഒരു വർഷം മാത്രമേ ഭരിക്കുവാൻ കഴിഞ്ഞുള്ളു. സ്സേനോ അദ്ദേഹത്തെ പുറത്താക്കി സാമ്രാജ്യ ഭരണം ഏറ്റെടുത്തു. സ്സേനോ വീണ്ടും കൽക്കദൂന്യാ സുന്നഹദോസിനെ എതിർത്ത പിതാക്കന്മാരെ നാടുകടത്തി. എന്നാൽ തിമോത്തിയോസിന്റെ കാര്യത്തിൽ അദ്ദേഹം വിട്ടുവീഴ്ച ചെയ്തു. ഒന്നുകിൽ തന്റെ പ്രായാധിക്യം പരിഗണിച്ചോ അല്ലെങ്കിൽ അദ്ദേഹത്തെ നാടുകടത്തിയാൽ വീണ്ടും പതിനായിരങ്ങൾ അദ്ദേഹത്തിനുവേണ്ടി കൊല്ലപ്പെടുവാൻ സാദ്ധ്യതയുണ്ടാകും എന്നു ഭയന്നോ ആകാം സ്സേനോ ചക്രവർത്തി അദ്ദേഹത്തെ നാടുകടത്താതിരുന്നത്. ജീവാവസാനം വരെ സത്യവിശ്വാസത്തിനു വേണ്ടി നിലനിന്ന പിതാവ് ഏ. ഡി. 477 ജൂലൈ 31 -നു കർതൃസന്നിധിയിലേക്കു വാങ്ങിപ്പോയി.

### തിമോത്തിയോസിന്റെ കൃതികളും പഠിപ്പിക്കലുകളും

തിമോത്തിയോസ് ധാരാളം ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള പിതാവാണ്. അവയിൽ ഭൂരിഭാഗവും കൽക്കദൂന്യാ അനുകൂലികളായ രാജാക്കന്മാർ നശിപ്പിച്ചുകളഞ്ഞു. വിശ്വാസത്തിൽ നിന്നു വ്യതിചലിക്കാതെ മുന്നോട്ടുപോകുവാൻ വിശ്വാസികളെ പ്രേരിപ്പിക്കുന്നതിനുവേണ്ടി ഏകദേശം 85 -ൽ പരം ലേഖനങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ടെന്നാണ് പറയപ്പെടുന്നത്. അദ്ദേഹത്തിന്റെ മിക്ക കൃതികളും ഭാഗങ്ങളായി മാത്രമാണ് നമുക്കു ലഭിച്ചിരിക്കുന്നത്. "യേശുക്രിസ്തുവിൽ ഇരു സ്വഭാവം പ്രസംഗിക്കുന്നവർക്കെതിരെ" എന്ന ഗ്രന്ഥം അദ്ദേഹത്തിന്റെ എഴുത്തുകളിൽ വളരെ പ്രധാനപ്പെട്ടതാണ്. സുവിശേഷങ്ങളുടെയും ലേഖനങ്ങളുടെയും വ്യാഖ്യാനങ്ങളും അദ്ദേഹത്തിന്റേതായി കണ്ടുകിട്ടിയിട്ടുണ്ട്.

തിമോത്തിയോസ് കൽക്കദൂന്യാ സുന്നഹദോസിനേയും ലിയോ പാപ്പായേയും ശക്തമായി എതിർത്ത പിതാവാണ്. ലിയോ ഒന്നാമൻ ചക്രവർത്തിക്ക് താൻ എഴുതിയ ലേഖനത്തിൽ കൽക്കദൂന്യാ സുന്നഹദോസിന്റെ വിശ്വാസപ്രഖ്യാപനത്തിലും റോമിലെ ലിയോ പാപ്പായുടെ ചാക്രിക ലേഖനത്തിലും (Tome of Leo) പുറന്തള്ളപ്പെട്ട നെസ്തോറിയസിന്റെ വേദവിപരീതമാണ് ആവർത്തിച്ചിരിക്കുന്നതു എന്ന് അദ്ദേഹം ശക്തമായി വാദിച്ചു. ലിയോ പാപ്പായുടെ ചാക്രിക ലേഖനത്തെ അദ്ദേഹം പ്രത്യേക ശ്രദ്ധയോടുകൂടി നിഷേധിച്ചു. Tome of Leo യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തെ രണ്ടു സ്വഭാവങ്ങളായും രണ്ടു ക്നൂമാകളായും രണ്ടു ആളത്വങ്ങളായും രണ്ടു പ്രവർത്തന കേന്ദ്രങ്ങളായും വിഭജിച്ചിരിക്കുകയാണെന്നും യേശുക്രിസ്തു പറഞ്ഞിട്ടുള്ള വചനങ്ങളും ചെയ്തിട്ടുള്ള പ്രവൃത്തികളും ഒക്കെ രണ്ടു ആളത്വങ്ങൾക്കായി വിഭജിച്ചു കൊടുത്തിരിക്കുകയാണെന്നും, അതു ക്ഷമിക്കുവാൻ കഴിയാത്ത വേദവിപരീതമാണെന്നും പ്രഖ്യാപിച്ച തിമോത്തിയോസ്, 318 പിതാക്കന്മാർ നിഖ്യായിൽ ഉണ്ടാക്കിയ വിശ്വാസപ്രമാണത്തിൽ ഇതല്ല പഠിപ്പിച്ചതെന്നും പ്രത്യേകമായി എടുത്തുപറയുകയുണ്ടായി. ഏ. ഡി. 431 -ൽ എഫേസൂസിൽ കൂടിയ പൊതു സുന്നഹദോസ് തള്ളിക്കളഞ്ഞ വേദവിപരീതമാണ് കൽക്കദൂന്യാ സുന്നഹദോസ് (451) അംഗീകരിച്ച "ക്രിസ്തുവിൽ യോജിപ്പിനു ശേഷം ഇരു സ്വഭാവങ്ങൾ" ഫോർമുല എന്നു തിമോത്തിയോസ് എല്ലായിടത്തും വ്യക്തമാക്കി.

അതേസമയം തന്നെ തിമോത്തിയോസ് എവുത്തിക്കോസിന്റെ വേദവിപരീതം എന്നറിയപ്പെടുന്ന പഠിപ്പിക്കലിനെയും ശക്തിയായി എതിർത്തിരുന്നു. അതിനെതിരായി, ദൈവത്വത്തിൽ പിതാവിനോടു സാരാംശത്തിൽ സമനായിരിക്കുന്നവൻ തന്റെ മനുഷ്യത്വത്തിൽ പാപമൊഴികെ പൂർണമായും നമ്മോടും സാരാംശത്തിൽ സമനാണെന്നു അദ്ദേഹം പഠിപ്പിച്ചു. സാത്താന്റെയും മരണത്തിന്റെയും ശക്തിയെ തോൽപ്പിക്കുവാൻ വേണ്ടി വചനമാം ദൈവം മാലാഖമാരുടെ സ്വഭാവമല്ല സ്വീകരിച്ചത്. പിന്നെയോ അബ്രഹാമിന്റെ പിൻതലമുറയിൽ നിന്നാണ് വചനം ശരീരം സ്വീകരിച്ചത്. ആ ശരീരം യഥാർത്ഥവും പൂർണവും ദൈവമാതാവായ കന്യകമറിയാമിൽ നിന്നെടുത്തതുമാണ്. അദ്ദേഹത്തിന്റെ വാക്കുകളിൽ വേദപുസ്തകം ക്രിസ്തുവിനെക്കുറിച്ചു നമ്മെ പഠിപ്പിക്കുന്നതു താൻ പാപമൊഴികെ എല്ലാ കാര്യങ്ങളിലും നാമുമായി താദാത്മ്യപ്പെട്ടവനും പരിപൂർണ്ണമായും നമ്മുടെ സ്വഭാവം സ്വീകരിച്ചവനുമാണെന്നാണ്. അത്ഭുതകരമായ തന്റെ ജനനം പുരുഷബന്ധം കൂടാതെയുള്ളതായിരുന്നു. പരിശുദ്ധ റൂഹായാൽ പരിശുദ്ധ കന്യകമറിയാമിൽ നിന്നും ഒരു പരിപൂർണ്ണ മനുഷ്യനായി അദ്ദേഹം ജന്മമെടുത്തു. മനുഷ്യാവതാരാവസ്ഥയിലും തന്റെ ദൈവത്വത്തിനു യാതൊരു മാറ്റവും സംഭവിച്ചില്ല. ഇതിൽ നിന്നും മനസ്സിലാകുന്നത് തിമോത്തിയോസ് നെസ്തോറിയൻ ഉപദേശത്തെയും കൽക്കദൂന്യാ ഉപദേശത്തെയും ലിയോയുടെ ചാക്രിക ലേഖനത്തെയും ഒക്കെ എതിർത്തു പുറന്തള്ളിയ അതേ അളവിൽ തന്നെ എവുത്തിക്കോസിന്റെ വാദം എന്നറിയപ്പെട്ട വേദവിപരീതത്തെയും മറ്റു പാഷാണ്ഡോപദേശങ്ങളെയും തള്ളിക്കളഞ്ഞിരുന്നു എന്നതാണ്.

◆



തിരുവനന്തപുരം മരിയൻ പ്ലേ ഹോമിലെ ഡിജിറ്റൽ തെറാപ്പി മുറിയുടെ ഉദ്ഘാടനം ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് നിർവഹിച്ചു.



കോട്ടയം മാർത്തോമാ വൈദിക സെമിനാരിയിലെ ഒന്നാം വർഷ വിദ്യാർത്ഥികൾ സെമിനാരി അധ്യാപകൻ റവ. ഡോ. ബ്ലെസ്സു വർഗീസിന്റെ നേതൃത്വത്തിൽ മാർച്ച് 9 ശനിയാഴ്ച പഴയ സെമിനാരി സന്ദർശിച്ചു.

# കുരിശ് എന്ന അനുഗ്രഹീത വൃക്ഷം

**ഫാ. കെ. എം. ജോർജ്ജ്**

പാതിനോമ്പിൽ പള്ളിയുടെ മധ്യത്തിൽ നാം കുരിശ് സ്ഥാപിക്കുന്നു. ഇതിന് പ്രതീകാത്മകമായ അർത്ഥമാണ് (symbolic meaning) സഭ കല്പിക്കുന്നത്. പള്ളി അഥവാ ദേവാലയം ദൈവസൃഷ്ടിയായ ഈ പ്രപഞ്ചത്തിന്റെ ചെറിയ രൂപമാണ്. അപ്പോൾ സൃഷ്ടിയുടെ കേന്ദ്രത്തിലാണ് യേശുവിന്റെ സ്ലീബാ സ്ഥാപിക്കപ്പെടുന്നത്. അതുപോലെ, നാൽപ്പതുനോമ്പ് നമ്മുടെ ആയുസിന്റെയും പ്രപഞ്ചത്തിന്റെയും എല്ലാം പ്രതീകാത്മകമായ കാലമാണ്. അതിന്റെ പകുതിയിലാണ് കുരിശുവയ്ക്കുന്നത്. അപ്പോൾ സ്ഥലകാലങ്ങളുടെ (space-time) കേന്ദ്രത്തിലാണ് കർത്താവിന്റെ രക്ഷാകരമായ കുരിശു നാട്ടപ്പെടുന്നത്. ക്രിസ്തുവിലൂടെയുള്ള രക്ഷയുടെ സാർവ്വജനീനതയാണ് ഇതു കാണിക്കുന്നത്.

മോശ മരുഭൂമിയിൽ പിച്ചളസർപ്പത്തെ ഉയർത്തി, ഇസ്രായേൽ ജനതയെ സർപ്പവിഷത്തിൽ നിന്ന് രക്ഷിച്ച കഥ, പാതിനോമ്പിലെ ശുശ്രൂഷയുടെ പശ്ചാത്തലമാണ്. ഗ്രീക്കുകാരുടെ പുരാതന വൈദ്യശാസ്ത്രത്തിൽ പാമ്പ് സന്നിഗ്ധ പ്രതീകമാണ് – ഒരേസമയം മരണത്തിന്റെയും ജീവന്റെയും. പാമ്പുവിഷം മരണകാരണമാണ്. അതേ വിഷം തന്നെ ചെറിയ ഡോസിൽ വിഷത്തിന് പ്രതിരോധം ആയി തീരുന്നു. പാളയത്തിൽ ഉയർത്തപ്പെട്ട പിച്ചളസർപ്പം പിൽക്കാല വ്യാഖ്യാനത്തിൽ കുരിശിന്മേൽ ഉയർത്തപ്പെട്ട ക്രിസ്തുരൂപമാണ്. അത് സൗഖ്യത്തിന്റെയും ജീവന്റെയും അടയാളം ആണ്. വിശ്വാസത്തോടെ ക്രിസ്തുവിങ്കലേക്ക് നോക്കുന്നവർ മാരകമായ വിഷങ്ങളിൽ നിന്നും മരണത്തിൽ നിന്നും മോചനം പ്രാപിച്ചു സൗഖ്യവും ജീവനും നേടുന്നു.



മറ്റൊരു പ്രതീകം ഇവിടെ പ്രത്യേകം ശ്രദ്ധേയമാണ്. പാതിനോമ്പിൽ പള്ളിയുടെ മദ്ധ്യത്തിൽ നാം സ്ഥാപിക്കുന്നത് ജീവന്റെ വൃക്ഷമാണ്. തക്സായിൽ പറയുന്നതുപോലെ, "മറിയാമെന്ന വരണ്ട ഭൂമിയിൽ നിന്ന് മുളച്ചുവന്ന്, തന്റെ സൗരഭ്യംമൂലം ലോകത്തിന്റെ നാനാഭാഗത്തുനിന്നും തിന്മയുടെ ദുർഗന്ധം മാറ്റുന്ന അനുഗൃഹീത സസ്യം." പറുദീസയുടെ മദ്ധ്യത്തിലുണ്ടായിരുന്ന നന്മതിന്മകളുടെ വൃക്ഷം ആദാമിനും ഹവ്വായ്ക്കും മനുഷ്യവർഗ്ഗത്തിനു മുഴുവനും മരണകാരണമായി തീർന്നെങ്കിൽ, അവിടെത്തന്നെയുള്ള ജീവന്റെ വൃക്ഷം നമുക്ക് രക്ഷയ്ക്കും നിത്യജീവനും കാരണമായിത്തീർന്നു. ദൈവാലയത്തിനുള്ളിൽ, അതായത് തോട്ടത്തിന് മധ്യത്തിൽ ഉയർത്തപ്പെടുന്ന ആ ജീവവൃക്ഷമാണ് സ്ലീബാ. വെളിപാടു പുസ്തകത്തിൽ ജനതകൾക്ക് സൗഖ്യം നൽകുന്ന ഇലകളുള്ള വൃക്ഷത്തെക്കുറിച്ച് പറയുന്നു.

ഇനിമുതൽ നോമ്പിന്റെ അവസാനം വരെയും, വിശുദ്ധവാരത്തിൽ കർത്താവിന്റെ പീഡാനുഭവം, കുരിശാരോഹണം, കബറടക്കം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം എന്നിവ വരെയും ക്രിസ്തുശരീരത്തിന്റെ പ്രതീകമായി നിൽക്കുന്നത് ഈ കുരിശാണ്. നമ്മുടെ ജീവന്റെയും സകല സൃഷ്ടികളുടെ ജീവന്റെയും കേന്ദ്രത്തിൽ മുളച്ചുവന്ന്, ഉയർന്നു നിൽക്കുന്ന കുരിശ് എന്ന അനുഗൃഹീത വൃക്ഷം നമുക്ക് ദൈവകരുണയുടെ അടയാളമാണ്. നമുക്ക് വിശ്വാസത്തോടും പ്രത്യാശയോടുംകൂടി ഈ കുരിശിലേക്ക് നോക്കാം. സൗഖ്യദായകനായ നമ്മുടെ കർത്താവു നമ്മുടെ പാപങ്ങളെയും എല്ലാ തിന്മകളെയും നീക്കി, നമുക്ക് സൗഖ്യവും ജീവനും നൽകട്ടെ. ലോകത്തിൽ പുതിയ ജീവന്റെ വസന്ത സൗരഭ്യം പ്രസരിക്കട്ടെ.

**(പാതിനോമ്പ് ശുശ്രൂഷാമദ്ധ്യേ ദേവലോകം അരമന ചാപ്പലിൽ 2014-ൽ ചെയ്ത പ്രസംഗം)**



**ഓർത്തഡോക്സ് വൈദിക സെമിനാരി കോട്ടയം 2023-24 അദ്ധ്യേന വർഷത്തെ SEMINARY PREACHER ആയി തിരഞ്ഞെടുക്കപ്പെട്ട മൂന്നാം വർഷ വിദ്യാർത്ഥി സോണി സാമുവേൽ (കൊല്ലം ഭദ്രാസനം).**



**ബത്തേരി ഭദ്രാസന മർത്തമറിയം സമാജ ഏകദിന ധ്യാനം ചെറൂർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഡോ. ഗീവർഗീസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ നയിക്കുന്നു.**

# കുരുടനെ സൗഖ്യമാക്കിയ ഞായർ

## (വി. യോഹ. 9:1–41)

### ഫാ. ജെറിൻ ജോൺ അടൂർ



ജന്മനാ അന്ധനായിരുന്ന മനുഷ്യന് ക്രിസ്തു കാഴ്ച നല്കിയ സംഭവമാണ് ഇന്നത്തെ സുവിശേഷം വിവരിക്കുന്നത്. പ്രതീകാത്മകമായ ചില കർമ്മങ്ങളുടെ ഒടുവിലാണ് ക്രിസ്തു അദ്ഭുതം പ്രവർത്തിക്കുന്നത്. നിലത്തു തുപ്പിയിട്ട്, തുപ്പൽകൊണ്ട് അല്പം ചെളിയുണ്ടാക്കി. അത് അന്ധൻറെ കണ്ണിൽ പൂശി. ദേവാലയ പരിസരത്തെ സീലോഹാ കുളത്തിൽ പോയി, അതായത് എല്ലാവരും കാൺകെ അത് കഴുകിയിട്ടുവരാൻ പറഞ്ഞു. ഇതിന് ആമുഖമായി ക്രിസ്തു പറഞ്ഞത്, അന്ധനായ മനുഷ്യനിലൂടെ ദൈവത്തിന്റെ പ്രവൃത്തികൾ ലോകം ദർശിക്കട്ടെയെന്നാണ്. ലോകത്തിലായിരിക്കുമ്പോൾ താൻ “ലോകത്തിന്റെ പ്രകാശ”മാണെന്നും ക്രിസ്തു അവിടെ പ്രസ്താവിച്ചു. ആ മനുഷ്യൻ കാഴ്ചയുള്ളവനായി തിരിച്ചുവന്നെന്ന് സുവിശേഷകൻ സാക്ഷ്യപ്പെടുത്തുന്നു (യോഹ. 9, 5–7).

കാഴ്ച ഇല്ലാതിരുന്ന ഒരു മനുഷ്യൻ ശാരീരികമായും ആത്മീകമായും കാഴ്ച ഉള്ളവാൻ ആയി തീരുകയും എന്നാൽ കാഴ്ചയുണ്ട് എന്ന് അവകാശപ്പെട്ടിരുന്ന പരീക്ഷ സമൂഹത്തിന്റെ അന്ധതയെ തുറന്നുകാട്ടുകയും ചെയ്ത വേദഭാഗമാണ് ഇന്നത്തേത്.

യഥാർത്ഥത്തിൽ ഈ വേദഭാഗം ചില നന്മയുടെ മർമ്മങ്ങൾ നമ്മെ ഓർമിപ്പിക്കുന്നു.

**സമൂഹത്തിന്റെ ‘അന്ധതയ്ക്ക’ എതിരെ ക്രിസ്തുവിന്റെ ഇടപെടലുകൾ**

സുവിശേഷത്തിലെ കാഴ്ച നല്കലിന്റെ വിവരണം വളരെ ഹ്രസ്വമാണെങ്കിലും, അതിനുശേഷമുള്ള സംഭവവികാസങ്ങൾ വിശുദ്ധ യോഹന്നാൻ കൂടുതലായി വിവരിക്കുന്നത് ആർക്കും വിചിത്രമായി തോന്നാം. സ്ഥലത്തെ സാമൂഹ്യപ്രമുഖരുടെയും മതാചാര്യന്മാരുടെയും പ്രതികരണങ്ങളാണ് യോഹന്നാൻ വിശദമായി ഇവിടെ രേഖപ്പെടുത്തുന്നത്. ക്രിസ്തു ചെയ്ത നന്മയെക്കുറിച്ച് ഒരു നല്ലവാക്കു പറയുന്നതിനു പകരം, സമൂഹം അതിലുള്ള സംശയവും വിദ്വേഷവും, അവരുടെ വിശ്വാസക്കുറവുമാണ് പ്രകടിപ്പിച്ചത്. അവരുടെ അടഞ്ഞ മനസ്സും നിഷേധാത്മകമായ മനോഭാവവുമാണ് ഇവിടെ പ്രകടമായിക്കാണുന്നത്.

കാഴ്ച ലഭിച്ചതിനെക്കുറിച്ചുള്ള വിവരണങ്ങളും തർക്കങ്ങളും ആരോപണങ്ങളും സമൂഹത്തിന്റെ അടഞ്ഞ മനോഭാവമാണ് വെളിപ്പെടുത്തിയത്. ഓരോ നല്ല പ്രവൃത്തിയും പ്രസ്ഥാനവും വിമർശിക്കപ്പെടുന്നതായി കാണാം. അവ പരദൂഷണത്തിനും അപവാദത്തിനും ഇരകളാകുന്നു. സത്യവും നന്മയും അതിലുണ്ടെങ്കിലും, നല്ലത് പുറത്തുവരുവാൻ ഇഷ്ടപ്പെടാത്തവർ ധാരാളമുണ്ട്. അവരാണ് നന്മയെയും നല്ല പ്രസ്ഥാനങ്ങളെയും വിമർശിക്കുകയും എതിർക്കുകയും, അവയ്ക്കെതിരെ പിറുപിറുക്കുകയും ചെയ്യുന്നത്.

ക്രിസ്തുവിൽനിന്നും കാഴ്ച ലഭിച്ചവൻ ജന്മനാ കുരുടനായിരുന്നോ എന്നറിയാൻ അയാളുടെ മാതാപിതാക്കളെ പരീശൻമാർ ആദ്യം ചോദ്യംചെയ്തു. കാഴചലബ്ധിയിലുള്ള സംശയപ്രകടനവും അസൂയയും എല്ലാം ചേർന്നതാണ് ഈ ചോദ്യങ്ങൾ. എന്തിന്, സൗഖ്യദാനത്തിന് ദൃക്സാക്ഷികളായ ജനംപോലും കുരുടനെ ചോദ്യം ചെയ്തതായി സുവിശേഷകൻ രേഖപ്പെടുത്തുന്നു. ഇയാൾ ആ പൊതുസ്ഥലങ്ങളിലിരുന്ന് ഭിക്ഷയാചിച്ചിരുന്ന ആ മനുഷ്യനല്ലേ, ആ കുരുടനല്ലേയെന്ന് ചിലർ ആരാഞ്ഞു. ചിലർ അല്ലെന്നും, കുറേപ്പേർ അതേയെന്നും മറുപടി പറഞ്ഞു.

ആ പാവം മനുഷ്യൻ ഏറ്റുപറഞ്ഞു, അതു താൻ തന്നെയാണ്! എന്നിട്ടും ജനത്തിനു ബോധ്യം വന്നില്ലെന്ന് സുവിശേഷകൻ കുറിക്കുന്നു (9:9). എന്നാൽ



കാഴ്ച ലഭിച്ചവൻ സത്യം ഏറ്റുപറയുകയും, ക്രിസ്തുവിലുള്ള വിശ്വാസം സ്ഥിരീകരിക്കുകയും ചെയ്തു. അയാൾക്ക് അവിടുന്നു നല്കിയ കാഴ്ചയെക്കാൾ, അവിടുന്നു നല്കിയ വിശ്വാസ വെളിച്ചത്തെയാണു സുവിശേഷകൻ യോഹന്നാൻ പ്രധാനപ്പെട്ടതായി ചൂണ്ടിക്കാണിക്കുന്നത്. കാരണം, അയാൾ കാണുക മാത്രമല്ല, ക്രിസ്തു ദൈവപുത്രനാണെന്ന് മനസ്സിലാക്കുകയും, ഏറ്റുപറയുകയും വിശ്വസിക്കുകയും ചെയ്യുന്നു. യേശു ലോകത്തിൻറെ പ്രകാശമാണെന്ന് അയാളിലൂടെ വെളിപ്പെടുന്നു, ചുറ്റുമുള്ള സകലർക്കും അറിയുന്നു (9:38).

**വിശ്വാസം: വളർച്ചയുണ്ടാകേണ്ട യാഥാർത്ഥ്യം**

വിശ്വാസം വളർച്ച ഉൾക്കൊള്ളുന്ന ഒരു യാഥാർത്ഥ്യമാണ്. വിശ്വാസത്തിന്റെ വളർച്ച പടിപടിയായുള്ള ഒരു പ്രക്രിയയാണെന്ന് അന്ധനെ സുഖപ്പെടുത്തിയ സംഭവം പഠിപ്പിക്കുന്നു. അന്ധന് കാഴ്ച നല്കുന്നതിനു മുമ്പ് അതിന്റെ അർത്ഥവും ക്രിസ്തു വിശദീകരിക്കുന്നു (9:45).ക്രിസ്തു ലോകത്തിൻറെ പ്രകാശമാണ് എന്ന സത്യത്തിലേക്കാണ് ഈ രോഗശാന്തി വിരൽ ചൂണ്ടുന്നത്. ആത്മീയ അന്ധത പ്രകാശമായ മിശിഹായെ തിരിച്ചറിയുന്നതിന് തടസ്സം നില്ക്കുന്നു. ബാഹ്യമായ കണ്ണുകൾക്ക് കാഴ്ച കൊടുക്കുന്നതിലൂടെ ക്രിസ്തു അന്ധന്റെ ആത്മീയനേത്രങ്ങളും തുറക്കുകയാണ്. തുപ്പൽകൊണ്ട് ചെളിയുണ്ടാക്കി പൂശുകയും അത് കഴുകുകയും ചെയ്തതിനുശേഷമാണ് അയാളുടെ ബാഹ്യ അന്ധത നീങ്ങിയത്. ആത്മീയ അന്ധത മാറി യഥാർത്ഥ വിശ്വാസത്തിലേക്ക് കടന്നുവരാനും അയാൾക്ക് ഒരു പ്രക്രിയയിലൂടെ കടന്നുപോകേണ്ടിയിരുന്നു. അയാൾ വിശ്വാസത്തിൽ വളർച്ച പ്രാപിച്ച് ക്രിസ്തുവിന്റെ ശിഷ്യനായിത്തീർന്നുവെന്ന് അദ്ധ്യായത്തിന്റെ അന്ത്യത്തിൽ സുവിശേഷകൻ വ്യക്തമാക്കുന്നു.

സൗഖ്യം ലഭിച്ചതിനുശേഷമുള്ള മറ്റുള്ളവരുടെ ഇടപെടലാണ് അയാൾക്ക് വിശ്വാസത്തിൽ വളരാൻ നിമിത്തമായി ഭവിച്ചത്. അയൽക്കാരും അവനെ മുമ്പ് യാചകനായി കണ്ടിട്ടുള്ളവരുമാണ് ആദ്യം അവനെ ചോദ്യം ചെയ്യുന്നത് (9:8 10,12). രണ്ടാമത് പരീശന്മാർ അവനെ ചോദ്യം ചെയ്യുന്നുണ്ട് (9:15, 17). അതിനുശേഷം യഹൂദർ അവൻറെ മാതാപിതാക്കളെയും (9:18–19) പിന്നീട് അവനെ രണ്ടാം പ്രാവശ്യവും ചോദ്യം ചെയ്യുന്നു (9:2434). ഇങ്ങനെയുള്ള അവരുടെ ഇടപെടലിലൂടെ അവൻ വിശ്വാസത്തിൽ വളർച്ച പ്രാപിക്കുകയാണ് ചെയ്യുന്നത്. അവൻറെ മറുപടികൾ ഈ വളർച്ച വ്യക്തമാക്കുന്നുണ്ട്. ഓരോ ഘട്ടത്തിലും അവൻ ക്രിസ്തുവിനെ കൂടുതൽ കൂടുതൽ മനസ്സിലാക്കുന്നു.

അവൻറെ ആത്മീയനേത്രങ്ങളുടെ കാഴ്ച സാവധാനം വർദ്ധിച്ചു വരുന്നു എന്നത് ഈശോയെ അഭിസംബോധന ചെയ്യാൻ അവൻ ഉപയോഗിക്കുന്ന വാക്കുകളിൽ നിന്നും മനസ്സിലാക്കാം. 'ഈശോ എന്ന് പേരുള്ള മനുഷ്യൻ' (9:11) ആയാണ് അയാൾ ക്രിസ്തുവിനെ ആദ്യം മനസ്സിലാക്കിയത്. പിന്നീട് ഒരു പ്രവാചകനായും (9:17) ദൈവത്തിൽ നിന്നുള്ളവനായും (9:33) മനുഷ്യപുത്രനായും (9:35–37) കർത്താവായും (9:38) അയാൾ ഈശോയെ തിരിച്ചറിയുകയും ഏറ്റുപറയുകയും ആരാധിക്കുകയും ചെയ്യുന്നു. അയാൾ ഒരു വിശ്വാസിയും ക്രിസ്തുവിന്റെ ശിഷ്യനുമായി മാറി. 'മനുഷ്യപുത്രൻ' എന്ന പേര് ക്രിസ്തു തന്നെത്തന്നെ വിശേഷിപ്പിക്കുവാൻ ഉപയോഗിക്കുന്നതാണ്. ക്രിസ്തുവിനെ കർത്താവായി അംഗീകരിച്ചപ്പോൾ വിശ്വാസത്തിന്റെ പ്രഖ്യാപനമാണ് അയാൾ നടത്തിയത്. 'ക്രിസ്തു കർത്താവാണ്' എന്നുള്ളതായിരുന്നു ആദിമസഭയുടെ വിശ്വാസപ്രഖ്യാപനം: 'ദൈവാത്മാവു മുഖേന സംസാരിക്കുന്നവരാരും ക്രിസ്തു ശപിക്കപ്പെട്ടവനാണ് എന്ന് ഒരിക്കലും പറയുകയില്ലെന്നും ക്രിസ്തു കർത്താവാണ് എന്നു പറയാൻ പരിശുദ്ധാത്മാവു മുഖേനയല്ലാതെ ആർക്കും സാധിക്കുകയില്ലെന്നും നിങ്ങൾ ഗ്രഹിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു' (1 കൊരി.12:3).

### നന്മയും സത്യവും മറച്ചു വയ്ക്കപ്പെടുന്ന അന്ധകാരത്തിന്റെ തലം

അന്ധനായിരുന്നവന് കാഴ്ചയും ആത്മീയ വെളിച്ചവും ലഭിച്ചപ്പോൾ... ചുറ്റുമുള്ളവരോ...? അവർ അപാരമായ ആത്മീയ ഇരുട്ടിൽ നിപതിക്കുകയായിരുന്നു. ക്രിസ്തു പ്രബോധിപ്പിച്ച സത്യത്തിനായി ഹൃദയംതുറക്കൻ അവർ സന്നദ്ധരായിരുന്നില്ല. അവർ തെളിവുകൾ നിഷേധിക്കുകയും, സൗഖ്യം ലഭിച്ചവൻറെ വ്യക്തിത്വം മറച്ചുവയ്ക്കാൻ ശ്രമിക്കുകയുമാണ് ചെയ്തത്. സൗഖ്യദാനത്തിനു പിന്നിലെ ക്രിസ്തുവിന്റെ ദൈവികകരം അവർക്ക് കാണാനായില്ല, അവർ അംഗീകരിച്ചില്ല. "ശാബത്തു ദിനത്തിൽ ദൈവം ജോലിചെയ്യില്ല," എന്ന ആചാരനിഷ്ഠയിൽ മുറുകെപ്പിടിക്കുന്ന കൂപമണ്ഡൂകങ്ങളായിരുന്നവർ, പൊട്ടക്കിണറ്റിലെ തവളകളെപ്പോലെയായിരുന്നു. സത്യത്തോടും വെളിച്ചത്തോടുമുള്ള അന്ധത മൂത്ത് ദേവാലയാചാര്യന്മാരും സാമൂഹ്യപ്രമാണികളും അക്രമാസക്തരായി. അവർ എല്ലാവരും ചേർന്ന് കാഴ്ച ലഭിച്ച മനുഷ്യനെ അങ്കണത്തിൽനിന്നും തള്ളിപ്പുറത്താക്കി.

കാഴ്ച ലഭിച്ചവന്റെ നീക്കങ്ങൾ ശ്രദ്ധിക്കുകയാണെങ്കിൽ അയാൾ പടിപടിയായി ക്രിസ്തുവിലേയ്ക്ക് അടുക്കുകയാണ്. അവൻറെ ദൈവത്തിലുള്ള വിശ്വാസവും പ്രത്യാശയും ബലപ്പെട്ടുവന്നു. താൻ ജന്മനാ അന്ധനായിരുന്നു എന്നല്ലാതെ, തനിക്കു മറ്റൊന്നും അറിയില്ല. യേശു എന്നൊരാൾ – അയാൾ പ്രവാചകനോ, ദൈവത്തോട് അടുപ്പമുള്ള ഒരാളോ തനിക്കു കാഴ്ചനല്കിയെന്നാണ് അവൻ ഏറ്റുപറഞ്ഞത് (9:31). പൊതുസ്ഥലങ്ങളിൽനിന്നും ദേവാലയ പരിസരത്തു നിന്നും ആട്ടിയോടിക്കപ്പെട്ട കുരുടനെ കണ്ടിട്ട് അലിവുതോന്നി ക്രിസ്തു അയാൾക്കു കാഴ്ചനല്കുക മാത്രമല്ല, അവസാനം താൻ "മിശിഹാ"യാണെന്ന് അവിടുന്നുതന്നെ അവനു വെളിപ്പെടുത്തിക്കൊടുത്തു.

ഈ അവസരത്തിൽ കാഴ്ച ലഭിച്ചവന്റെ പ്രതികരണമോ, "കർത്താവേ, ഞാൻ അങ്ങിൽ വിശ്വസിക്കുന്നു!" ഇങ്ങനെ പറഞ്ഞിട്ട് അയാൾ ക്രിസ്തുവിന്റെ മുന്നിൽ സാഷ്ടാംഗം പ്രണമിച്ചു (9:38). വിശുദ്ധ യോഹന്നാന്റെ ഈ സുവിശേഷ ഭാഗം ഒരു സമൂഹത്തിന്റെ ആത്മീയ അന്ധതയുടെ രംഗമാണു ചിത്രീകരിക്കുന്നത്. നമ്മുടെ ജീവിതത്തിലും ഇതുപോലെ സംഭവിക്കാം. സത്യമെന്താണെന്ന് അറിയാതെയും അന്വേഷിക്കാതെയും, ചിലരോടു കൂട്ടംചേർന്ന് നന്മ തിരസ്കരിക്കുകയും, തിന്മയുടെ പക്ഷംചേരുകയും ചെയ്യുന്ന അന്ധരായി പ്രവർത്തിക്കാം, ഇരുട്ടിന്റെ ആത്മാക്കളായി നാം മാറാൻ സാധ്യതയുണ്ട്.



**മലങ്കരസഭയുടെ വലിയ മെത്രാപ്പോലീത്തായായി ഉയർത്തപെട്ട കുര്യാക്കോസ് മാർ ക്ലീമ്മിസിനെ ചെങ്ങന്നൂർ ഭദ്രാസന ഇടയൻ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് ചുവപ്പ് തൊപ്പി അണിയിച്ച് ആദരിച്ചപ്പോൾ.**




**നിരണം, കിഴക്കുംഭാഗം, കോട്ടയിൽ എം.ഡി. എൽ.പി. സ്കൂളിന്റെ വാർഷികാഘോഷവും, യാത്രയയപ്പ്സമ്മേളനവും 2024 മാർച്ച് 11–ന് മാത്യു ടി. തോമസ് എം.എൽ.എ. ഉദ്ഘാടനം ചെയ്തു. സ്കൂൾ മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ മുഖ്യപ്രഭാഷണം നടത്തി.**



**പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലെ Best Student Award കരസ്ഥമാക്കി സബിൻ തോമസ് ശെമ്മാശൻ. റാന്നി പെരുന്നാട് ബഥനി ആശ്രമാംഗവും നെറ്റിത്തൊഴു താബോർ സെന്റ് ജോർജ് വലിയപള്ളി ഇടവകാംഗവുമാണ്.**

**ആലപ്പുഴ ജില്ലയിലെ മികച്ച വനിതാ സംരംഭകയ്ക്കുള്ള കേരള സർക്കാരിന്റെ അവാർഡ് ലിസ നെബുവിനു ലഭിച്ചു. മാവേലിക്കര കൊച്ചാലുംമൂട്ടിൽ അന്നാ പോളിമേഴ്സ് എന്ന സ്ഥാപനത്തിലൂടെ പേപ്പർ ഉത്പന്നങ്ങൾ നിർമ്മിക്കുന്നതിനാണ് ഈ അവാർഡ്. കായംകുളം കിളിയിലേത്ത് നെബുവാണ് ഭർത്താവ്. കായംകുളം കാദീശാ ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.**





# Blind, Sight and Insight

## (Sixth Sunday of Great Lent, John 09: 1-41)

**Fr. Sajoie Samuel**

The sixth Sunday of Great Lent is the Sunday of Jesus healing a man born blind, also known as 'Samyo'. This Sunday is also observed as Catholicate Day. The Biblical portion shows the gradual yet convincing and remarkable transition in the faith of a blind man who is healed by Jesus without any request for the same. Like the healing of the Bent Woman, the evangelion portion of last Sunday, here too there is no plea for healing.

**I. OBEDIENCE TO THE WORD OF GOD BRINGS FORTH SIGHT, INSIGHT**

Prophet Samuel tells King Saul "Surely, to obey is better than sacrifice, and to heed than the fat of rams." (1 Samuel 15: 22 b). God had given clear instructions to Saul to destroy the Amalekites and spare nothing. But Saul thought otherwise and brought some livestock with him to offer as sacrifice. This ignited God's ire on the king. The chapter ends in this manner: "And the Lord was sorry that he had made Saul king over Israel" (vs 15). Being disobedient to God's teachings is the biggest insult that humans can hurl on their Creator.

In the Gospels, those who haven't obeyed Jesus' commands are not shown in a favourable light. When a rich young man asks Jesus what he should do to get eternal life, Jesus answers him to sell off all he had and follow Him (Matt 19:16-22). Since he was a wealthy person, He could not follow what was told to him and hence he becomes one of the few people to come up to Christ and go back empty handed.

On the other hand, being obedient is the sure shot route to achieve divine glory. The blind man had many reasons not to obey what was told to him. Firstly, it was unheard that a person born blind had been healed. Secondly, he could not see Jesus or understand who He was. Thirdly, there was none to guide him to the pool of Siloam. Still, without giving much reason to his thoughts, he does what he is told and hence healed. So when he obeys, he not only gets sight but also insight.

**II. ACCEPT YOUR SPIRITUAL DARKNESS AND BE WELCOMED IN EVERLASTING LIGHT**

What is common between the rich young man, the unrepentant thief and the Pharisee in the parable of the Pharisee and the Tax Collector (Luke 18:09)? All these three individuals, when in the presence of God, saw themselves as someone who had achieved something, someone who were not in need of divine grace. Hence, they have a stunted spiritual growth. Their spiritual growth gets nipped in the bud itself. The rich young man and the Pharisee were budding spiritual aspirants, but their haughty spirituality made them a failure. The thief had just to mimic the statement that his colleague had said to Jesus on the cross. But he did not.

The Pharisees do a thorough research about how the blind man got healed. It was more convenient for them to believe that he wasn't the person who was blind from birth rather than believe that it was Jesus who healed him. For this purpose they quiz the now healed man and his parents. They are not willing to forgo their ego and accept the authority of Jesus. Hence, at the end of this episode, the blind gains vision, whereas those who could see are made blind. Infact the condition of the latter is worse than the former as they are not aware of their blindness.

Only a sick person goes to a doctor for an appointment. Only a weak student attends extra classes to gain better grades. Only a true evaluation of the self helps an individual to come to a conclusion as to where s/he lacks. When we swell our mind with pride thinking that we lack nothing, then we are ourselves shutting the gates of paradise on ourselves. The lenten prayers, biblical readings and songs help us to analyze where we stand and make efforts to make amends for our spiritual deformities.

**III. WITH MERCY AND COMPASSION, BE EMPATHETIC TO OTHERS NEEDS**

If we observe Jesus here, we see His empathy towards the blind man. At the same time, other characters here show their sympathy. The disciples delve deep into the cause of his blindness. The Pharisees are more bothered about Jesus healing on a Sabbath than a blind man being healed. The parents of the blind man try their best to steer clear of the controversy. Jesus could have easily waited for one day more and healed him the next day to avoid offending the teachings of the Pharisees on the Sabbath. But just like on numerous other occasions, He does not postpone the good things He could do today, for tomorrow. So He instructs His discipes to do their work before the night comes, when none can work.

Let's closely examine the will of Jesus to help this blind man. He never requests Jesus for healing. He is most probably content at begging and leading his life. He has none to help him or guide him to go to Christ for healing. It is purely by chance that Jesus sees him sitting by the wayside. He spits on the ground, and applies it on his eyes. He could not surely see Jesus doing it, but he could feel something being applied on his eyelids. So he is reassured that someone has touched his eyes and that he needs to follow instructions given. Even after healing him, the salvific work of Jesus did not stop there. When he is ostracized from the synagogue, Jesus again comforts him.

To sum up, in this lenten season let us walk through the paths traversed by Jesus with love and care for others. Let us not delay in doing good to others as the Second Coming of our Lord is at hand. Rather than waiting for an opportunity to do good, let us seize the opportunity to do good to others.






മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# കെ. മാത്തൻ: സമുന്നത സഭാ സ്നേഹിയും നിയമ പണ്ഡിതനായ പത്രപ്രവർത്തകനും

## കെ. വി. മാമ്മൻ കോട്ടയ്ക്കൽ

പ്രശസ്തമായ പുതുപ്പള്ളി താഴത്തു കുടുംബത്തിന്റെ ഉപശാഖയായ കുറിച്ചി കരുനാട്ടുവീട്ടിൽ കെ. മാത്തന്റെ നിര്യാണം മൂലം മലങ്കരസഭയ്ക്ക് ഒരു സമുന്നത മിത്രവും പത്രപ്രവർത്തനരംഗത്തിന് ഒരു മികച്ച നിയമപണ്ഡിതനുമാണ് നഷ്ടപ്പെട്ടിരിക്കുന്നത്. രണ്ടു മേഖലകളിലും ഉണ്ടായിരിക്കുന്ന ഈ നഷ്ടം നികത്താൻ വർഷങ്ങൾ വേണ്ടിവരും.

മലങ്കരസഭയുടെ വലിയ ബാവാ എന്നറിയപ്പെടുന്ന മൂന്നാം കാതോലിക്കായായ ഗീവർഗീസ് രണ്ടാമൻ ബാവായുടെ കല്ലാശ്ശേരിൽ കുടുംബവുമായുള്ള അടുത്ത ബന്ധം മൂലവും പൈതൽ പ്രായം മുതലേ ബാവായുടെ സ്നേഹ വാത്സല്യങ്ങൾ ലോഭമെന്യേ ലഭിച്ച കെ. മാത്തനു സഭാ സ്നേഹം വളർത്തിയെടുക്കാൻ നിഷ്പ്രയാസം സാധിച്ചു. കഴിഞ്ഞ ജനുവരി ആദ്യം 96-ാം വയസ്സിൽ എത്തിയ അന്തരിക്കുന്നതുവരെയും അദ്ദേഹം മലങ്കരസഭയെ നെഞ്ചോടു ചേർത്തു പിടിച്ചാണു ജീവിച്ചത്. പ്രസിദ്ധമായ കുറിച്ചിയിലെ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ നാമത്തിലുള്ള പള്ളിയോടു സാമീപ്യവും പള്ളിയാരാധനകളുടെ ഭക്തിനിർഭരവും ഇമ്പകരവുമായ ആത്മീയ സ്വാധീനവും പരപ്രേരണ കൂടാതെ കെ. മാത്തനെ ഒരു വലിയ സഭാ ഭക്തനാക്കി മാറ്റി എന്നതാണു സത്യം.” മറ്റൊരു വിധത്തിൽ പറഞ്ഞാൽ പള്ളിയും അവിടത്തെ ആരാധനകളും വിട്ടിലെ പ്രാർത്ഥനകളും മാത്തനെ പാളം തെറ്റാതെ ഓടുന്ന തീവണ്ടിയെപ്പോലെ നേർപാതയിലൂടെ മുന്നോട്ടു പോകാൻ സഹായിച്ചു.

നിയമബിരുദം കരസ്ഥമാക്കിയ ശേഷം സാധാരണഗതിയിലുള്ള അഭിഭാഷകവൃത്തിയിൽ പ്രവേശിക്കാതെ മലയാള മനോരമ പത്രാധിപസമിതിയിൽ ചേരുകയും നിയമസംബന്ധമായ വാർത്തകലുടെ മർമ്മം മനസ്സിലാക്കി എഡിറ്റിംഗിലും മറ്റും കൂടുതൽ ശ്രദ്ധിച്ചുകൊണ്ടിരുന്നു. ഇംഗ്ലീഷ് വാർത്താ ഏജൻസികൾ നൽകുന്ന വാർത്തകളെ അവയുടെ സാരവും നീരും ഒട്ടും ചോർത്തിക്കളയാതെ വളരെ സൂക്ഷ്മതയോടെയാണു മാത്തൻ തർജ്ജമ ചെയ്തുവന്നത്. ഇതിനു മറ്റുള്ളവരെക്കാൾ അല്പം കൂടുതൽ സമയം എടുക്കേണ്ടി വരും. കൃത്യത പത്രപ്രവർത്തനത്തിന്റെ ഒരു മുഖ്യ ഘടകം ആണെന്നും ഓർക്കുക.

കോടതി ഭാഷയും സങ്കീർണ്ണമായ വിധിന്യായങ്ങളും മറ്റു ലളിതസുന്ദരമായ മലയാളത്തിൽ പരിഭാഷപ്പെടുത്തണമെങ്കിൽ നിയമ വൈദഗ്ധ്യം അനിവാര്യമാണെന്നു പറയാൻ എന്റെ അനുഭവം എന്നെ നിർബന്ധിക്കുന്നു. മുപ്പത്തിയെട്ടു വർഷത്തെ മനോരമയിലെ പത്രപ്രവർത്തന ജീവിതത്തിൽ ഞാൻ സാധാരണ നിയമവിഷയങ്ങൾ കൈകാര്യം ചെയ്യാനിടയാകാത്തതു മാത്തുക്കുട്ടിയെപ്പോലെയുള്ള ഒരു ഉത്തമനായ സഹപ്രവർത്തകനെ ലഭിച്ചതുകൊണ്ടാണെന്നു പറയുന്നതിൽ ഒട്ടും അതിശയോക്തിയില്ല.

മഹാനായ കെ. സി. മാമ്മൻ മാപ്പിളയുടെ ജീവിതസായാഹ്നത്തിൽ 1953 ൽ മനോരമയുടെ പത്രാധിപസമിതിയിൽ നിയമിക്കപ്പെട്ട ഞാൻ ജോലി ആരംഭിച്ച് ഏതാനും വർഷങ്ങൾ കഴിഞ്ഞാണു കെ. മാത്തൻ മനോരമയിൽ എത്തുന്നത്. അദ്ദേഹത്തിന്റെ പ്രായത്തെ മുൻ നിർത്തി സപ്രവർത്തകരെല്ലാം തന്നെ കെ. മാത്തനെ “അച്ചായൻ” എന്നാണു സ്നേഹപൂർവ്വം വിളിച്ചു വന്നത്. ഞങ്ങൾ ഏതാണ്ടു സമപ്രായക്കാരായിരുന്നു എങ്കിലും ഞാനും അച്ചായൻ എന്നു വിളിക്കുന്നതിൽ ഉത്സുകനും സന്തുഷ്ടനും ആയിരുന്നു.




എന്റെ ഭാര്യ ലീലാമ്മ മാമ്മൻ മാത്തുക്കുട്ടിയുടെ ഒരു കസിൻ സിസ്റ്റർ ആയിരുന്നതിനാൽ ഞങ്ങളുടെ സ്നേഹത്തിന് ഒരു കുടുംബബന്ധത്തിന്റെ സൗമ്യതയും സൗന്ദര്യവും ഉണ്ടായിരുന്നുവെന്നു പറഞ്ഞാലും കൂടുതലല്ല.

കഴിഞ്ഞ നൂറ്റാണ്ടിലെ മലങ്കര സഭാ കേസുകളുടെ ചരിത്രം എല്ലാം തർജ്ജമചെയ്തും എഡിറ്റു ചെയ്തും തെറ്റുതിരുത്തിയും കെ. മാത്തൻ തന്നതുകൊണ്ടാണ് എന്റെ ചുമതലയിലുള്ള കോട്ടയ്ക്കൽ പബ്ലിഷേഴ്സ് എന്ന പ്രസിദ്ധീകരണ ശാല സഭാസംബന്ധമായ പ്രധാനപ്പെട്ട സകല കേസുകളും വിധികളും പുസ്കതക രൂപത്തിൽ ഇറക്കിയത്. അതിൽ പ്രധാനപ്പെട്ടതാണ് “മലങ്കരസഭാ കേസുകളുടെ സമഗ്രസമാഹാരം” എന്ന പ്രശസ്തമായ കൃതി. ഇന്ന് ഇത് ലഭ്യമല്ല.

1958-ലെ സുപ്രീം കോടതി വിധിമൂലമാണ് സഭയിൽ സമ്പൂർണ്ണ സമാധാനം ഉണ്ടായത്. ആ വിധിയിൽ സഭയുടെ ’മാഗ്നാകാർട്ട’ എന്ന പേരിൽ മാത്തുക്കുട്ടി തർജ്ജിമ ചെയ്ത് പ്രസിദ്ധീകരിച്ചത് ഞാനുമാണ്. അതിൽ ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവായാണു യഥാർത്ഥ മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കായുമെന്ന സുപ്രീം കോടതിയുടെ അഞ്ചംഗ ഭരണഘടനയുടെ ബഞ്ചു ഊന്നിപ്പറഞ്ഞിട്ടുണ്ട്.

മാത്തുക്കുട്ടി രചിച്ച നിയമപ്രധാനമായ പുസ്തകങ്ങളിൽ ഒന്നാം സ്ഥാനത്തു നിൽക്കുന്നതു ”നിയമനിഘണ്ടു-ഇംഗ്ലീഷ് മലയാളം” എന്നതാണ്. അത് കോട്ടയത്തെ സാഹിത്യ പ്രവർത്തക സഹകരണസംഘം എന്ന പ്രമുഖ പ്രസിദ്ധീകരണശാലയാണ് ഏറ്റെടുത്ത് അച്ചടിച്ചു വിതരണം ചെയ്യുന്നത്. അഭിഭാഷകർക്കും നിയമ വിദ്യാർത്ഥികൾക്കും ഈ നിഘണ്ടു വളരെ പ്രയോജനകരമാണ്. നമ്മുടെ രാജ്യത്തെ കോടതികൾ, നമ്മുടെ നിയമസഭ, ജനം അറിഞ്ഞിരിക്കേണ്ട നിയമകാര്യങ്ങൾ, നമ്മുടെ സംസ്ഥാനത്തെ ജയിലുകൾ, നമ്മുടെ പോലീസ് തുടങ്ങിയവയാണ് മറ്റ് പ്രധാന കൃതികൾ.

കെ. മാത്തന്റെ ഭാര്യ കഴിഞ്ഞവർഷം നിര്യാതയായ ലീലാമ്മ മേപ്രായിലെ പ്രശസ്തമായ കണിയാന്ത്ര കുടുംബവും, പത്തനാപുരം താബോർ ദയറാ അംഗവും ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന രണ്ടു വർഷം മുൻപ് അന്തരിച്ച ഡോ. ജോബ് മാർ പീലക്സീനോസിന്റെ കസിനുമാണ്. ലീലാമ്മ മാത്തന്റെ സ്നേഹനിർഭരമായ നിർബന്ധം കൊണ്ടാണു ഞാൻ മെത്രാപ്പോലീത്തായുടെ ജീവചരിത്രം രചിച്ചത്.

മക്കൾ: പരേതനായ കുര്യൻ മാത്യു, ബീന കോശി, കോശി മാത്യു. മരുമക്കൾ: തിരുവനന്തപരും മാടവന ലത കുര്യൻ, കെ.വി. കോശി മുളപ്പനേട്ടു കണ്ടത്തിൽ, മറിയം കോശി ചെമ്മരപ്പള്ളിൽ മാങ്ങാനം. ❑



പൗരോഹിത്യ ശുശ്രൂഷയിൽ 25 വർഷം പൂർത്തിയാക്കിയ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിലിനെ പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പൊന്നാട അണിയിച്ച് ആദരിച്ചു.



Fr. Varghese Abraham Meletharayil have been awarded with Doctorate in Old Testament Studies on the Dissertation on "Love of God in the Book of Hosea: An Exegetical and Theological Study on Hosea" from Paurastya Vidyapeetham Vadavathur, Kottayam. He did his Ph.D under the guidance of Rev. Dr. Sebastin Kuttiyanikal. He have a Bachelor Degree from M.G. University and Bachelor of Divinty and Graduation in Sacred Theology from University of Seprampore and Orthodox Theological Seminary, Kottayam. After his seminary education, he did a Masters Programme in Syriac from M.G University which he completed with a First Class.He also successfully completed Licentiate in Biblical Theology from Dharmaram Vidyashetram Bangalore. He is a member of St. Peter's & St. Paul's Church, Pathikad Mallappally (Niranam Diocese). He is the manager of Sion Seminary, Koraty (Kochin Diocese) and Vicar of Chalakudy St. Thomas Church. He had been blessed to be the Personal Secretary to Dr. Geevarghese mar Osthathios Metropolitan.

കയിലോൺ മാനേജ്മെന്റ് അസോസിയേഷൻ ഏർപ്പെടുത്തിയ ലൈഫ് ടൈം അച്ചീവ്മെന്റ് പുരസ്ക്കാരത്തിന് അർഹനായ എം.ജി.എം ഗ്രൂപ്പ് സ്ഥാപനങ്ങളുടെ സ്ഥാപകനും ചെയർമാനും മലങ്കര ഓർത്തഡോക്സ് സഭാ മാനേജിങ് കമ്മിറ്റി അംഗവുമായ ഡോ. ഗീവർഗ്ഗീസ് യോഹന്നാൻ.





വയനാട് കുറുവയിൽ കാട്ടാനയുടെ ആക്രമണത്തിൽ മരണപ്പെട്ട കുറുവാ ദ്വീപ് വനസംരക്ഷണ സമിതി (വി.എസ്.എസ്.) ജീവനക്കാരനും, പുൽപ്പള്ളി സെന്റ് ജോർജ്ജ് യാക്കോബായ ഇടവകാംഗവുമായ വെള്ള ച്ചാലിൽ പോളിന്റെ ഭവനം സുൽത്താൻ ബത്തേരി ഭദ്രാസന ഇടയൻ ഡോ. ഗീവർഗീസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ സന്ദർശിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തു.



കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി നാലാം വർഷ വിദ്യാർത്ഥികളുടെ ഫെയർവെൽ ചടങ്ങിനോട് അനുബന്ധിച്ചു ശെമ്മാശ്ശൻമാരുടെ കുടുംബങ്ങൾക്കായി ക്ലാസ് നടത്തപ്പെട്ടു. സെമിനാരി ബർസാർ ഫാ. ഡോ. നൈനാൻ കെ ജോർജ് ക്ലാസ്സിന് നേതൃത്വം നൽകി. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ അധ്യക്ഷത വഹിച്ചു.



Dr P C Alexander Endowment Elocution Competition 2024 Winners: First Prize: Gregory K Johns (Thumpamon Diocese) BD I. Second Prize: Abhishek Abraham Mathews (Nilackal Diocese) BD I. Third Prize: Joseph James (Kandanad East Diocese) BD III.